# ഡയമണ്ട് ജ്വല്ലറിയിലെ മോഷണം

ജനുവരിയിലെ ഒരു തണുത്ത പ്രഭാതം. ജോൺ മുകളിലെ വരാന്തയിൽ വ്യായാമം ചെയ്യുകയാണ്. സൂര്യന്റെ ഇളം ചൂടുള്ള രശ്മികൾ അന്തരീക്ഷത്തിൽ കട്ടികൂടിനിന്നിരുന്ന മഞ്ഞിനെ ഇളക്കി മാററുകയാണ്. വ്യായാമം ചെയ്യുന്നതിനിടയിൽ ഹാരി ജോണിനടുത്തുവന്നു. ''സർ, താങ്കളെ കാണാൻ ഒരാൾ താഴെ വന്നിരിക്കുന്നു.'' ജോൺ തന്റെ വ്യായാമം മതിയാക്കി താഴേക്കിറങ്ങി.

പടികളിറങ്ങി താഴെയെത്തിയപ്പോൾ ഒരാൾ ചുമരിൽ തൂക്കിയിട്ടിരുന്ന തോക്കിൽ നോക്കിക്കൊണ്ട് നില്ക്കുകയായിരുന്നു. ജോണിനെ കണ്ടയുടൻ അയാൾ ചിരിച്ചുകൊണ്ട് അദ്ദേഹത്തിന്റെ അടുത്തേക്ക് ചെന്നു. ''നമസ്ക്കാരം, ഞാൻ വ്യായാമം ചെയ്യുകയായിരുന്നു നമുക്ക് അവിടെയിരുന്ന് സംസാരിക്കാം'' ജോൺ സോഫയിലേക്ക് കൈചൂണ്ടിക്കൊണ്ട് പറഞ്ഞു. സോഫയിലിരുന്നശേഷം അയാൾ പറഞ്ഞു. ''എന്റെ പേര് സ്മിത്ത്.'' ''നമസ്ക്കാരം സ്മിത്ത്, താങ്കളുടെ ഭാര്യയോട് എന്റെ ജന്മദിനാശംസകൾ പറഞ്ഞേക്കൂ.'' ജോൺ ഇതുപറഞ്ഞതുകേട്ട് സ്മിത്ത് ഞെട്ടി. ''എന്റെ ഭാര്യയുടെ പിറന്നാൾ ഇന്നാണെന്ന് എങ്ങിനെ മനസിലായി?'' ''താങ്കളുടെ പോക്കററിൽ വച്ചിരിക്കുന്ന ബെർത്ത് ഡേഗിഫ്ററ് ഞാൻ കാണില്ലെന്നാണോ കരുതിയത്? നിങ്ങളുടെ ഭാര്യക്ക് തിരക്കൊഴിഞ്ഞിട്ട് നേരമില്ലെന്ന് തോന്നുന്നു.'' ''ശരിയാണ് എന്റെ ഭാര്യക്ക് വളരെ അകലെയാണ് ജോലി അതിനാൽ അതിരാവിലെ തന്നെ പുറപ്പെടണം.മാത്രമല്ല വളരെ വൈകിയാണ് തിരിച്ചെത്തുക. താങ്കളിതെങ്ങിനെ മനസ്സിലാക്കി?'' ''വെറും നിസ്സാരം, താങ്കൾ ഇപ്പോൾ ധരിച്ചിരിക്കുന്ന വസ്ത്രം ഒന്നു തേച്ചിട്ടുപോലുമില്ല. എന്നെപ്പോലെ പ്രശസ്തനായ ഒരാളെ കാണാൻ വരുമ്പോൾ തന്റെ ഭർത്താവ് നന്നായി അണിഞ്ഞൊരുങ്ങി പോകണമെന്നേ ഏതൊരു ഭാര്യയും ആഗ്രഹിക്കൂ...പക്ഷേ താങ്കളുടെ തേക്കാത്ത ഷർട്ട് കണ്ടപ്പോൾ ഒന്നുകിൽ താങ്കളുടെ ഭാര്യ താങ്കളെ സ്നേഹിക്കുന്നില്ലെന്നും അല്ലെങ്കിൽ ഭാര്യക്ക് തിരക്കായിരിക്കുമെന്നും മനസ്സിലാക്കി. പിന്നെയാണ് താങ്കളുടെ കൈയിലെ ബെർത്ത്ഡേ ഗിഫ്ററ് കാണുന്നത്. ആരെങ്കിലും അയാൾ ഇഷ്ടപ്പെടാത്ത വർക്ക് ഇങ്ങിനെ ഒരു ഗിഫ്ററ് കൊടുക്കുമെന്ന് കരുതുന്നുണ്ടോ..? അപ്പോൾ പിന്നെ തിരക്കുതന്നെ കാരണം. പിന്നെ പട്ടാളത്തിൽ നിന്ന് വിരമിച്ചിട്ട് എത്ര വർഷമായി?'' ഇതുപറഞ്ഞതു കേട്ട് അയാളുടെ കണ്ണുകൾ വികസിച്ചു. ''ഇതെങ്ങിന കണ്ടെത്തി? ഞാൻ പട്ടാളത്തിൽ നിന്ന് വിരമിച്ചിട്ട് 7 വർഷമായി.'' ''നിങ്ങളുടെ പട്ടാളച്ചിട്ടയിലുള്ള നടത്തം ഞാൻ ആദ്യമേ ശ്രദ്ധിച്ചിരുന്നു. പിന്നെ കൈയിലെ വെടിയുണ്ട കൊണ്ടുണ്ടായ വടുവും.പിന്നെ നിങ്ങൾക്ക് തോക്കിനോടുളള താല്പര്യവും ഞാൻ കണ്ടറിഞ്ഞു ഇത്രയും പോരേ താങ്കൾ ഒരു പട്ടാളക്കാരനാണെന്ന് ഊഹിക്കാൻ'' ''കേമം തന്നെ'' ''ഇനി താങ്കൾ വന്നകാര്യം പറയൂ..''

''ഞാൻ ഫുൾഹാംഫാമിൽ സ്ഥിതിചെയ്യുന്ന ഡയമണ്ട് ജ്വല്ലറിയുടെ ഉടമസ്ഥനാണ് ഞാനിപ്പോൾ പറയാൻ പോകുന്ന കാര്യം ഒരു കാരണവശാലും പുറത്തറിയരുത് ഇനി ഞാൻ കാര്യം പറയാം. 2 മാസങ്ങൾക്കുമുമ്പ് ബർലിംഗ് രാജകുടുംബത്തിലെ ഇപ്പോഴത്തെ അവകാശിയായ ഗ്രിഗർ എന്നെ സമീപിച്ചിരുന്നു. അദ്ദേഹത്തിന്റെ കൈവശം വളരെ വിലപിടിപ്പുള്ള ഒരു രത്നം ഉണ്ടായിരുന്നു അദ്ദേഹം ആ രത്നം സൂക്ഷിക്കാനായി എന്നെ ഏല്പിച്ചു. വളരെ വിലപിടിപ്പുള്ള രത്നമായതുകൊണ്ട് ഒട്ടേറെ സുരക്ഷാ സംവിധാനങ്ങളോടെയായിരുന്നു അത് സൂക്ഷിച്ചിരുന്നത്. ജ്വല്ലറിയിൽനിന്നും വേറിട്ടു നില്ക്കുന്ന ഒരു കെട്ടിടത്തിലായിരുന്നു അത് സൂക്ഷിച്ചിരുന്നത് ഒരു ഇരുമ്പുകൂടിലാണ് ഈ രത്നം സൂക്ഷിച്ചിരുന്നത് 4 അക്കങ്ങളുള്ള ഒരു കോഡ് - ആ രഹസ്യക്കോഡ് അറിയാവുന്നവർക്കു മാത്രമേ ഈ കൂട് തുറന്ന് രത്നം എടുക്കാൻ കഴിയുകയുള്ളൂ. മറേറതെങ്കിലും വിധേന അത് തുറക്കുകയാണെങ്കിൽ ഉടൻ തന്നെ അപായ സിഗ്നൽ മുഴങ്ങും ഇത്രയും സുരക്ഷാ സംവിധാനങ്ങളുണ്ടായിരുന്നിട്ടും ആ രത്നം മോഷണം പോയതെങ്ങിനെയെന്ന് മനസ്സിലാക്കാൻ കഴിയുന്നില്ല'' ''നിങ്ങൾ കാര്യം വ്യക്തമാക്കൂ...'' ''ഇന്നലെ ഞാൻ കുറച്ചു വൈകിയാണ് ജ്വല്ലറിയിൽനിന്ന് പോയത് സെക്യൂരിട്ടി സിസ്റ്റംസെല്ലാം പരിശോധിച്ചശേഷമാണ് ഞാൻ വീട്ടിലേക്ക്പോയത്.പിറേറന്ന് രാവിലെ ജ്വല്ലറിയിലെ ഒരു സ്റ്റാഫ് വന്ന് പറഞ്ഞപ്പോളാണ് രത്നം മോഷണം പോയിരിക്കുന്ന വിവരം ഞാൻ അറിയുന്നത്. ഉടൻ തന്നെ ഞാൻ ജ്വല്ലറിയിലെത്തി അവിടെ രത്നം സൂക്ഷിച്ചിരുന്ന കൂട് ഗ്യാസ് കട്ടർ ഉപയോഗിച്ച് തുറന്ന നിലയിൽ കിടന്നിരുന്നു.'' ''അപ്പോൾ സെക്യൂരിട്ടി അലാറമോ?'' ''സെക്യൂരിട്ടി അലാറം പ്രവർത്തിക്കാതിരിക്കാൻ അലാറത്തിന്റെ വയറുകൾ ആരോ മുറിച്ചിട്ടിരുന്നു. പിന്നെ കെട്ടിടത്തിന്റെ രണ്ടാം നിലയിൽ ചുമര് തുരന്നിട്ടുണ്ട്. ഇതു വഴിയായിരിക്കണം കുററവാളി അകത്തു

കടന്നിരിക്കുന്നത്.''ഓകെ, ഞാൻ വരാം. പക്ഷേ അതിനുമുമ്പ് ഒരു കാര്യം. രത്നം സൂക്ഷിച്ചിരിക്കുന്ന മുറിയിലേക്കും ചുമരുതുരന്നു കിടക്കുന്ന ഭാഗത്തേക്കും ആരേയും പ്രവേശിപ്പിക്കരുത്'' ''ശരി സർ ഇക്കാര്യം മററാരും അറിയരുതേ.'' ''നിങ്ങൾ പേടിക്കാതിരിക്കൂ. 3 ദിവസത്തിനുള്ളിൽ സത്യം ഞങ്ങൾ കണ്ടുപിടിച്ചിരിക്കും.നിങ്ങൾ ധൈര്യമായി പൊയ്ക്കോളൂ.'' ജോണിന്റെ ഉറപ്പിൽ സംതൃപ്തനായി അയാൾ മടങ്ങി

കുറച്ചു സമയങ്ങൾക്കുള്ളിൽ ''ജാണിന്റെ ലക്സസ്കാർ ഡയമണ്ട് ജ്വല്ലറിക്കു മുന്നിൽ വന്നു നിന്നു. അവിടം വളരെ ശാന്തമായിരുന്നു. വിലപിടിപ്പുള്ള ആ രത്നം മോഷണം പോയ വിവരം അവിടത്തെ പ്രധാനപ്പെട്ടവർ മാത്രമേ അറിഞ്ഞിരുന്നുള്ളൂ. കാറിൽ നിന്നിറങ്ങിയ ജോണിനേയും ഹാരിയേയും സ്മിത്ത് സംഭവസ്ഥലത്തേക്ക് കൂട്ടിക്കൊണ്ടുപോയി പ്രധാന കെട്ടിടത്തിൽ നിന്നും ഏതാണ്ട് പതിനഞ്ച് വാര കിഴക്കോട്ടു നീങ്ങിയാണ് രതനം സൂക്ഷിച്ചിരിക്കുന്ന കെട്ടിടം സ്ഥിതി ചെയ്യുന്നത്. വെള്ള പെയിന്റടിച്ച മതിൽ കെട്ടിടത്തിനു ചുറ്റുമുണ്ട് കെട്ടിടത്തിനടുത്തായി ഒരു വലിയ മാവുണ്ട്.

ജോണും ഹാരിയും ആദ്യമായിപ്പോയത് ചുമര് തുരന്നിരിക്കുന്നിടത്തേക്കാണ്. ജോൺ ചുമര് തുരന്നിരിക്കുന്നത് പ്രത്യേകം ശ്രദ്ധിച്ചു. ആ ദ്വാരത്തിലൂടെ അകത്തേക്ക് നോക്കിക്കൊണ്ട് ജോൺ ചെറുതായി ഒന്ന് ചിരിച്ചു. എന്നിട്ട് ഹാരിയുടെ അരികിൽ വന്ന് ചെവിയിൽ എന്തോ പറഞ്ഞു. ''രത്നം സൂക്ഷിച്ചിരിക്കുന്നത് എവിടെയാണ്?'' ജോൺ സ്മിത്തിനോട് ചോദിച്ചു. ''താഴെയാണു സാർ'' ജോൺ നിശബ്ദനായി താഴേക്കുപോയി. ആ സമയത്ത് ഹാരി തറയിലെ മണ്ണ് പരിശാധിക്കുകയായിരുന്നു.

അടിയിലെ നിലയിൽ ആകെ 2 മുറികളായിരുന്നു
ഉണ്ടായിരുന്നത് ഒന്ന് രേഖകൾ സൂക്ഷിച്ചിരുന്ന മുറിയും.ജോൺ രത്നം സൂക്ഷിച്ചിരിക്കുന്ന മുറിയിലേക്ക് കടന്നു. അവിടെ രത്നം സൂക്ഷിച്ചിരിക്കുന്ന കൂട് തുറന്നു കിടന്നിരുന്നു.ബാക്കിയുള്ളവരെ പുറത്തു നിർത്തിയിട്ട് ജോൺ മാത്രം ഉള്ളിൽ കയറി കൂട് പരിശോധിച്ചുഅദ്ദേഹം നമ്പർലോക്ക് സിസ്റ്റവും സെക്യൂരിട്ടി സിസ്റ്റവും സൂക്ഷ്മമായി പ രിശോധിച്ചു.അതിനിടയിൽ ജോൺ തന്റെ ഭൂതക്കണ്ണാടി കൊണ്ട് എന്തോ നിരീക്ഷിക്കുകായിരുന്നു.പെട്ടെന്നാണ് ജേ ാണത് ശ്രദ്ധിച്ചത്- ആ കൂടിന്റെ ഒരുമൂലയിൽ 2 രക്തത്തുള്ളികൾ. ''ഈരക്തം എവിടെ നിന്ന് വന്നു?'' ജോൺ മനസ്സിൽ ചോദിച്ചു.അതേ സമയം ഹാരി മുകളിൽ നിന്നും താഴെ വന്നു.ഹാരി ജോണിനടുത്തു ചെന്നയുടൻ തന്നെ അദ്ദേഹം അവന്റെ ചെവിയിൽ മന്ത്രിച്ചു. ''ഈ രക്തത്തുള്ളികൾ ഏത് ഗ്രൂപ്പിൽ പെട്ടതാണെന്ന് കണ്ടെത്തണം.'' ഹാരി സമ്മതഭാവത്തിൽ തലയാട്ടി.കുറച്ചുസമയത്തെ പരിശോധനക്കുശേഷം അവർ പുറത്തിറങ്ങി. എന്നിട്ട് ജോൺ സ്മിത്തിനേയും കൂട്ടിക്കൊണ്ട് മാവിന്റെ തണലിലേക്ക് പോയി.

''ഇത് വളരെ ലഘുവായ കേസാണ് .പററിയാൽ
നാളെത്തന്നെ കുററവാളിയെ കണ്ടെത്താൻ കഴിയും.'' ''സത്യമാണോ?''''എനിക്കങ്ങിനെയാണ് തോന്നുന്നത്. കാണാതായ രത്നത്തിന്റെ അഗ്രങ്ങൾ നല്ല മൂർച്ചയുള്ളതായിരുന്നോ?'' ''നല്ല മൂർച്ചയുള്ളതു തന്നെയായിരുന്നു. ശ്രദ്ധിച്ചില്ലെങ്കിൽ മുറിവ് പററും.''ഇതുകേട്ട സമയം ജോണിന്റെ മുഖത്ത് ഒരു പുഞ്ചിരി വിടർന്നു. ''ഞാൻ ഒരു കാര്യം പറയാം. നിങ്ങളുടെ കൂട്ടത്തിൽ ഒരാളാണ് ഇത് ചെയ്തിരിക്കുന്നത്.ഇതിന്റെ കോഡ് നമ്പർ എത്രപേർക്ക റിയാം?'' ''ആകെ 3 പേർക്കറിയാം.ഒന്ന് ഞാൻ പിന്നെ ജ്വല്ലറിയുടെ മാനേജർ കത്തോൽ പിന്നെ ഗ്രിഗർ പ്രഭുവിനും..''. ''ഈ മാനേജർ ആളെങ്ങിനെ?'' ''വിശ്വസ്തനാണു സർ.'' ''ഇന്നലെ രാത്രി ഇവിടത്തെ സെക്യൂരിട്ടി ആരായിരുന്നു.?'' ''ഇവിടെ 3 മണിക്കൂർ വച്ച് ആളുകൾ മാറിക്കൊണ്ടിരിക്കും.ആകെ 4പേരുണ്ട്.'' ''എനിക്കാ 4 പേരേയും കാണണം.'' ''ഇപ്പോൾ തന്നെ ശരിയാക്കാം.'' ഇതുപറഞ്ഞ് സ്മിത്ത് അവിടെനിന്നും പോയി.ജോൺ ആമാവിന്റെ ഇലകളെ നോക്കിക്കൊണ്ട് ഇരുന്നു.

കുറച്ചു സമയങ്ങൾക്കുശേഷം അവിടെ ജോലി ചെയ്യുന്ന 4 സെക്യൂരിട്ടികളും ജോണിനുമുന്നിൽ ഹാജ രായി.
ഹാരിയാണവരെ ചോദ്യംചെയ്തത്.''നിങ്ങളുടെ പേരെന്താണ്?''ഹാരി ആദ്യത്തെ സെക്യൂരിട്ടിയോട് ചോദിച്ചു. ''നിയോൺ'' ''താങ്കൾ ഏതുസമയത്താണ് സെക്യൂരിട്ടിയായി നിന്നത്?'' ''രാത്രി 11 മുതൽ 2 വരെ.'' ''ഇന്നലെ രാത്രിയിൽ അസാധാരണമായി എന്തെങ്കിലും ഉണ്ടായോ.'' ''ഇല്ല.ഇന്നലെ നല്ല മഴയും ഇടിവെട്ടും ഉണ്ടായിരുന്നു.'' ഇതു പറഞ്ഞു തീർന്ന ശേഷം ഹാരി അടുത്ത സെക്യൂരിട്ടിയുടെ അടുത്തേക്ക് നീങ്ങി ''താങ്കളുടെ പേര്?'' ''സ്റ്റാർ താങ്കൾ ഏതുസമയത്താണ് സെക്യൂരിട്ടിയായി നിന്നത്?'' ''2 തൊട്ട് മൂന്നര വരെ.'' ''അസാധാരണമായി എന്തെ ങ്കിലും കണ്ടോ?'' ''ഇല്ല സർ .ആ..പിന്നെ ഒരു കാര്യം.ഈ പരിസരത്ത് ഒരു കറുത്ത പട്ടി അലഞ്ഞുതിരിയുന്നു ണ്ടായിരുന്നു.''ഹാരി അടുത്തയാളുടെ അടുത്തേക്ക് നീങ്ങി. ''താങ്ക...'' ''എന്റെ പേര് സിഡിൽ.'' ''താങ്കൾ എപ്പോ...'' ''മൂന്നര തൊട്ട് 5 വരെ.'' ''താങ്കൾ എന്തെങ്കിലും..?'' ''ഇല്ല.''ഒന്നും പറഞ്ഞുമുഴുമിപ്പിക്കാൻ സമ്മതിക്കാഞ്ഞതിനാൽ ഹാരിക്ക് ഒരു സംശയം തോന്നി.ഹാരി അടുത്തയാളുടെ അടുത്തേക്ക് നീങ്ങി. ''എന്റെ പേര് ഫ്രീമെസ് എന്നാണ്.5 മണി മുതൽ ഞാനായിരുന്നു ഡ്യൂട്ടിയിൽ എനിക്ക് ഒരു കാര്യം പറയാനുണ്ട്.'' ''ഊം..പറയൂ.'' ''ഇന്ന് പുലർച്ചെ ഏതാണ്ട് ഒരു രണ്ടരക്ക് ഈ മരം അനങ്ങുന്നത് ഞാൻ കണ്ടുസർ.'' ''ഈ

സമയത്ത് സെക്യൂരിട്ടി ആരായിരുന്നു?'' ''അത് സ്റ്റാറായിരുന്നു സർ.''ഹാരി സ്റ്റാറിനെ തറപ്പിച്ചു നോക്കി ''ആ നേരത്ത് മഴയുായിരുന്നോ?'' ''ഇല്ല സർ..''കുറച്ചുചിലചോദ്യങ്ങൾകൂടി ചോദിച്ച ശേഷം അവരെ വിട്ട യച്ചു.അപ്പോഴും ജോൺ ചിന്തയിലായിരുന്നു.=എന്തോ കണക്കുകൂട്ടുന്നതുപോലെ.

അവർ പോയിക്കഴിഞ്ഞശേഷം ജോൺ ഹാരിയോട് ചോദിച്ചു.''മനസ്സിലായോ?'' ''എന്ത്?'' ''കുററവാളി അകത്ത് കടന്നത് എങ്ങിനെയാണെന്ന്?'' ''അത്..ആ തുളയിലൂടെ'' ''ഹ..ഹ..നീയും അതു വിശ്വസിച്ചോ ആ തുള വളരെ ചെറുതാണ് അതിലൂടെ ആർക്കും ഉള്ളിൽ കടക്കാൻ കഴിയില്ല. മാത്രമല്ല അതിലൂടെ ഇറങ്ങിയാൽ തന്നെ രേഖകൾ സൂക്ഷിച്ചിരിക്കുന്ന മുറിയിലാണെത്തുക. പിന്നെ അവിടെ നിന്നെ എങ്ങിനെ പുറത്തുകടക്കും അതിലു മുപരി ഏതൊരാൾക്കും സംശയം തോന്നുന്ന വിധത്തിൽ ആ തുള എന്തിന് രണ്ടാം നിലയിൽ നിർമ്മിച്ചു?'' ''അങ്ങി നെയെങ്കിൽ കുറ്റവാളി അകത്തു കടന്നതെങ്ങിനെയാണ്?'' ''അത്..നമുക്ക്ആടെറസിൽകയറിനോക്കാം നീസ്മിത്തിനെവിളിക്കൂ'' ചെറിയഒരു ആലോചനക്ക് ശേഷം ജോൺ പറഞ്ഞു.

അവർ ടെറസിന്റെ വാതിൽ തുറന്ന് അകത്ത് കടന്നു.വാതിലിന്റെ ഇടതുവശത്തായി 2 ജനലുകളുണ്ട്. ജോൺ ടെറസിന്റെ നിലമാകെ പരിശോധിച്ചു. ''നോക്കൂ...നമ്മുടെ ഊഹമൊന്നും തെററിയിട്ടില്ല.'' തറയിലേക്ക് കൈചൂണ്ടിക്കൊണ്ട് അദ്ദേഹം പറഞ്ഞു.അവിടെ ചെളിപുര ഒരു കാല്പാട് ഉണ്ടായിരുന്നു ''ഇതെന്താണ്?'' സ്മിത്ത് ആശ്ചര്യത്തോടെ ചോദിച്ചു. ''എല്ലാം വഴിയേ പറയാം.ഇന്നലെ മഴ എത്ര മണി വരെ ഉണ്ടായിരുന്നു?'' ''ഒന്നരവരെ ഉണ്ടായിരുന്നു. പിന്നെ മഴ തോർന്നു. ''ആസമയം സെക്യൂരിട്ടി ആരായിരുന്നു?'' ''സ്റ്റാർ ആയി രുന്നു സർ.''ഇതിനിടയിൽ ജോണിന്റെ കണ്ണ് എന്തിലോ ഉടക്കിനിന്നു ജോൺ കുനിഞ്ഞ് തറയിൽ നിന്ന് എന്തോ എടുത്ത് പോക്കററിലിട്ടു. അതിനുശേഷം അഗ്രം വളഞ്ഞ ഒരു കമ്പി നല്കാൻ ആവശ്യപ്പെട്ടു. വൈകാതെ ജോണിന് അഗ്രം വളഞ്ഞ ഒരു കമ്പി കിട്ടി. എന്നിട്ട് സ്മിത്തിനോട് പറഞ്ഞു. ''ഈ വാതിൽ അകത്തുനിന്നും കുററിയിടൂ..'' ഉടൻ തന്നെ അയാൾ വാതിൽകുററിയിട്ടു.അപ്പോൾ ജോൺ ജനാലയിലൂടെ കൈയിട്ട് ആ കമ്പി കൊണ്ട്കുററി നീക്കി വാതിൽ തുറന്നു. ''അങ്ങിനെ അവർ ഉള്ളിൽ കടന്നവഴി മനസ്സിലായി.'' ''പക്ഷേ ഈ ജനൽ കുററിയിട്ടിരുന്നല്ലോ.'' സ്മിത്ത് സംശയത്തോടെ പറഞ്ഞു. ''എങ്കിൽ താങ്കൾ ഈ ജനൽ കുററിയിടൂ.'' ജോണിന്റെ നിർദ്ദേശപ്രകാരം അയാൾ ആ ജനൽ കുററിയിട്ടു.അപ്പോൾ അവരെ അത്ഭുതപ്പെടുത്തിക്കൊണ്ട് ജോൺ ആ ജനൽ തുറന്നു.എന്നിട്ട് പറഞ്ഞു= ''ഈ കുററി വെറും ഡൂപ്ലിക്കേററാണ്. ഈ കുററി ഒരു കാന്തത്തിലാണ് ഉറപ്പിച്ചി രിക്കുന്നത്.ചെറിയൊരു ബലം പ്രയോഗിച്ചാൽ ഇത് വിട്ടുപോരും മാത്രമല്ല അനായാസം തിരിച്ച് ഉറപ്പിക്കുകയും ചെയ്യാം. ആരാ ഈ കുററിവച്ചത്?'' ''ഞാൻ പറഞ്ഞ് ചെയ്യിച്ചതാണ്.'' ''എത്രകാലമായി ഈ കുററി വച്ചിട്ട്?''''2 മാസമായി'' ''ഊം..ശരി ഞങ്ങൾക്ക് കിട്ടേതെല്ലാം കിട്ടിയിരിക്കുന്നു. ഇനി ഞങ്ങൾ പോകട്ടെ. കഴിഞ്ഞാൽ നാളെ ത്തന്നെ പ്രതിയെ പിടിക്കാൻ കഴിഞ്ഞേക്കും.''അധികമൊന്നും മിണ്ടാൻ നില്ക്കാതെ അവർ അവിടെ നിന്നും യാത്രയായി.

പോകുന്ന വഴിയിൽ എലഗൈന്റ് റോഡിൽ വച്ച് ഒരു ചെറിയ വീടിനുമുന്നിൽ ജോണിന്റെ കാർ നിർത്തി.ജോൺ ആ വീടിനുള്ളിൽ കയറി 5 മിനിററുകൾക്കുശേഷം ജോൺ പുറത്തിറങ്ങി.എന്നിട്ട് പോർട്ട് സ്ക്വയർ വഴി വീട്ടിലേക്ക് തിരിച്ചു.

തിരിച്ചെത്തി കുറച്ചു സമയത്തെ ആലോചനക്ക് ശേഷം ജോൺ ഹാരിയോട് ചോദിച്ചു. ''ഇന്നത്തെ സംഭവ ങ്ങളിൽ നിന്ന് എന്തെല്ലാം മനസ്സിലായി?'' ''കുറച്ചു കാര്യങ്ങൾ മനസ്സിലായി.ചുമരിലെ തുളയിലൂടെയല്ല കുററവാളി അകത്തു കടന്നിരിക്കുന്നത്.ഒരു കാര്യം ഉറപ്പുണ്ട്.ഏതോ ഒരു സെക്യൂരിട്ടിക്ക് ഇതിൽ പങ്കുണ്ട്.അതായത് കുററ വാളി അകത്തു കടന്ന സമയത്തെ സെക്യൂരിട്ടിക്ക്.'' ''2 മണിക്ക് ശേഷം ഡ്യൂട്ടിയിലുണ്ടായിരുന്ന ആളായിരിക്കും അത്.കാരണം കുററവാളി അകത്തു കടന്നിരിക്കുന്നത് ഈ സമയത്താണ്.'' ''അതെങ്ങിനെ മനസ്സിലായി?'' ''ആ കാല്പാടിൽ നിന്നാണ് ഞാനത് മനസ്സിലാക്കിയത്.ഞാൻ വിശദീകരിക്കാം.അന്ന് രാത്രി 11 മുതൽ ഒന്നര വരെ നല്ല മഴയുണ്ടായിരുന്നു. മഴപെയ്യുന്ന സമയത്താണ് അയാളവിടെ കാലുകുത്തിയത് എങ്കിൽ ആ കാല്പാട് അവിടെ ഉണ്ടാകില്ലായിരുന്നു. അത് മഴയോടൊപ്പം ഒലിച്ചു പോകുമായിരുന്നു. മഴതീർന്ന് ടെറസിൽ കെട്ടിനിന്നി രുന്ന വെള്ളം ഒലിച്ചുപോകാൻ അര മണിക്കൂറെങ്കിലും വേണ്ടിവരും അതിനുശേഷമായിരിക്കും അയാൾ അവിടെ കാല് കുത്തിയത്.'' ''ഓ... ഞാനത് ചിന്തിച്ചില്ല. അങ്ങിനെയെങ്കിൽ ചുമരിൽ തുള തുളച്ചത് എന്തിനാണ്? ''ആ തുള പോലീസിനെ വഴിതെററിക്കാൻ വേണ്ടിചെയ്തതായിരിക്കണം. ഒരു കാര്യം ഉറപ്പിച്ചുപറയാംകോഡ് നമ്പർ അറിയാവുന്ന ഒരാളാണ് ഇത് ചെയ്തിരിക്കുന്നത്'' ''അങ്ങിനെയെങ്കിൽ ആ ഇരുമ്പുകൂട് ഗ്യാസ് കട്ടർ കൊണ്ട് മുറിച്ചിരിക്കുന്നത് എന്തിനാണ്?'' ''ഗ്യാസ് കട്ടർ കൊണ്ട് മുറിച്ചതാണെങ്കിൽ സെക്യൂരിട്ടി സൈറൺ മുഴങ്ങാതിരുന്നത് എന്തുകൊണ്ടാണ്?'' ''സൈറന്റെ വയറുകൾമുറിച്ചിരിക്കുന്നത് കണ്ടില്ലേ?'' ''കണ്ടു. പക്ഷേ അവിടെ കുററവാളിക്ക് തെററുപററി.കാരണം സൈറന്റെ വയറുകൾമുറിച്ചിരിക്കുന്നത് ആ കൂടിന്റെ ഉള്ളിൽ വച്ചാ ണ്.'' ''അത് ശരിയാണല്ലോ. അങ്ങിനെയെങ്കിൽ കോഡ് നമ്പർ ഉപയോഗിച്ച് തുറന്ന ശേഷമാണോ ഗ്യാസ് കട്ടർ ഉപയോഗിച്ച് മുറിച്ചത്?'' ''അതെ. സൂക്ഷ്മമായി പരിശോധിച്ചാൽ ഇക്കാര്യം മനസ്സിലാക്കാം.'' ''എങ്കിൽ അവിടെ

ക്കണ്ട രക്തത്തുള്ളികളുടെ അർഥമെന്താണ്?'' ''ആ രത്നത്തിന്റെ അഗ്രങ്ങൾ വളരെ മൂർച്ചയുള്ളതായിരുന്നു. അത് അശ്രദ്ധമായി ഉപയോഗിച്ചതുവഴി അയാളുടെ വിരൽ മുറിഞ്ഞു.അങ്ങിനെയാണ് ആ രക്തത്തുള്ളികൾ അവിടെ വന്നത്.'' ''കുററവാളി അന്വേഷകരെ തെററിധരിപ്പിക്കാൻ വേണ്ടി ചെയ്തതെല്ലാം നമുക്ക് ഗുണമാണല്ലോ ചെയ്യുന്നത്.'' ''കുററവാളി മുകളിലെ നിലയിൽ കയറിയത് എങ്ങിനെയെന്ന് മനസ്സിലായോ?'' ''ഉവ്വ് സർ. ആ മാവുവഴിയല്ലേ .'' ''മിടുക്കൻ. നമ്മൾ പറഞ്ഞ ഈ പോയന്റുകളെല്ലാം വിരൽ ചൂണ്ടുന്നത് സ്റ്റാറിന്റെ നേർക്കാണ്. അതുകൊണ്ടാണ് ഞാനവനെ നിരീക്ഷിക്കാൻ എന്റെ സുഹൃത്തായ റീജന്റിനെ ഏല്പിച്ചത്.''''നമുക്കവനെ കസ്റ്റഡിയിൽ എടുത്തുകൂടേ..?'' ''അതിനു മുമ്പ് നമുക്ക് ഗ്രിഗർ പ്രഭുവിനെ ഒന്ന് കാണാൻ പോകണം.സ്റ്റാർ ഒരു സഹായിയായിരുന്നല്ലോ..യഥാർഥ പ്രതിയെക്കുറിച്ച് ചില വിവരങ്ങൾ തരാൻ അദ്ദേഹത്തിന് സാധിച്ചേക്കും.അതുകൊണ്ട നമുക്ക് ഇപ്പോൾ തന്നെ പോകണം.''അധികമൊന്നും മിണ്ടാൻ നില്ക്കാതെ ജോൺ കാറിൽ കയറി, ഒപ്പം ഹാരിയും

അവരുടെ കാർ ഒരു വലിയ ബംഗ്ലാവിനുമുന്നിൽ വന്നുനിന്നു. ഗ്രിഗർ പ്രഭുവിന്റെ സുന്ദര വസതിയാണത്. ഗേററുകഴിഞ്ഞ് ബംഗ്ലാവിലേക്ക് 20 വാര ദൂരമുണ്ട്. വഴിയുടെ ഇരുവശത്തുമായി ഒരുമനോഹരമായ ഉദ്യാനം തന്നെയുണ്ട്. അവർ വീടിനുമുന്നിൽ കാർ നിർത്തി പുറത്തിറങ്ങി. കാറിന്റെ ശബ്ദം കേട്ട് ചെറുപ്പക്കാരനായ ഒരാൾ പുറത്തിറങ്ങി വന്നു. ജോണിനേയും ഹാരിയേയും കണ്ടയുടൻ അയാൾ ചോദിച്ചു. ''ആരാ?.. എന്താ?'' ''ഞാൻ ഡിററക്ടീവ് ജോൺ. ഇത് എന്റെ അസിസ്റ്റന്റ് ഹാരി.'' ഇത് കേട്ടയുടൻ അയാളുടെ മുഖം പ്രസന്നമായി. ''അകത്തേക്ക് വരൂ.''അയാൾ പറഞ്ഞു.

''ഗ്രിഗർ പ്രഭു ഇവിടെയില്ലേ?'' സോഫയിലിരുന്ന് ചായ
കുടിക്കുന്നതിനിടയിൽ ജോൺ ചോദിച്ചു. ''ഇല്ല. അച്ഛൻ പുറത്തുപോയിരിക്കുകയാണ് .ഞാൻ അദ്ദേഹത്തിന്റെ മകൻ പീടെയിൽ.എന്താണ് കാര്യം?'' ''ഞാൻ വളരെ പ്രധാനപ്പെട്ട ഒരു കാര്യം അറിയിക്കാനാണ് വന്നിരിക്കുന്നത്. നിങ്ങൾ ഡയമണ്ട് ജ്വല്ലറിയിൽ സൂക്ഷിച്ചിരിക്കുന്ന ആ രത്നം മോഷണം പോയിരിക്കുന്നു.'' ഇതുകേട്ട് അയാൾ ഞെട്ടിത്തരിച്ച് ഇരുന്നുപോയി.ജോൺ തുടർന്നു. ''എനിക്ക് ചില കാര്യങ്ങൾ അറിയാനുണ്ട. ''പ്രഭുവിന് ഉറക്കത്തിൽ സംസാരിക്കുന്ന ശീലമുണ്ടായിരുന്നോ? ''എന്റെ അറിവിലില്ല.'' ''ആ രത്നം സൂക്ഷിച്ചിരുന്ന ലോക്കറിന്റെ കോഡ് നമ്പർ നിങ്ങളോടോ മററാരോടെങ്കിലുമോ പറഞ്ഞിട്ടുണ്ടോ?'' ''എന്നോട് പറഞ്ഞിട്ടില്ല.അദ്ദേഹത്തിനിവിടെ വലിയ കൂട്ടുകാരൊന്നും ഉണ്ടായിരുന്നില്ല. ആരോടെങ്കിലും പറഞ്ഞിട്ടുണ്ടോ എന്നെനിക്കറിയില്ല.'' ''അദ്ദേഹത്തിന് മദ്യത്തോട് വലിയ കമ്പമായിരുന്നോ?'' ''ഹേയ് ഇല്ല.ചില വിശേഷ ദിവസങ്ങളിൽ മാത്രമേ അദ്ദേഹം മദ്യപിക്കാറുള്ളൂ.'' ''അദ്ദേഹത്തിന് ഡയറിയെഴുതുന്ന സ്വഭാവമുണ്ടോ?ഉവ്വ് സർ.'' ജോൺ കുറച്ചു സമയം ആലോചനയിൽ മുഴുകി.കുറച്ചു സമയത്തിനുശേഷം ജോൺ ചോദിച്ചു. ''ഞങ്ങൾക്ക് അദ്ദേഹത്തിന്റെ മുറി ഒന്ന് പരിശോധിക്കണം.'' ''അയ്യോ..അതുപററില്ല. അച്ഛന്റെ അനുവാദമില്ലാതെ അത് ചെയ്യുന്നത് ശരിയല്ല.'' ''എങ്കിൽ വേണ്ട ഞങ്ങൾ വന്നിരുന്നു എന്ന് അദ്ദേഹത്തോട് പറയണം. ഇതു പറഞ്ഞ് ജോണും ഹാരിയും പുറത്തിറങ്ങി. തറയിൽ നിന്ന് എന്തോകൈക്കലാക്കിയ ശേഷം അവർ കാറിൽ കയറി യാത്രയായി.

അവർ വീട്ടിലെത്തിയ ഉടൻ റീജന്റ് അവിടെയെത്തി.അര മണിക്കൂറോളം അവർ സംസാരിച്ചു.റീജന്റ് അവിടെ നിന്ന് മടങ്ങിയ ഉടൻ തന്നെ ജോൺ സ്മിത്തിന് ഫോൺ ചെയ്തു. ''സ്മിത്ത് ,ഞാൻ ജോൺ. കേസ് തെളിഞ്ഞിരിക്കുന്നു. നാളെ നമുക്ക് ഗ്രിഗർ പ്രഭുവിന്റെ വസതിയിൽ വച്ച് കാണാം.'' ഇത്രമാത്രം പറഞ്ഞ് ജോൺ കോൾ കട്ടുചെയ്തു.എന്നിട്ട് ഹാരിയോട് പറഞ്ഞു.''നിനക്ക് ഒരു ജോലികൂടി.ആ തുണിയിലെ രക്തം ഏതു ഗ്രൂപ്പിൽ പെട്ടതാണെന്നറിയണം.എനിക്കുമുണ്ട് ഒരു ജോലി കൂടി.''ഇതുപറഞ്ഞു തീർന്നശേഷം ജോൺ കാറെടുത്ത് എങ്ങോട്ടോപോയി.

പിറേറന്ന് രാവിലെ തന്നെ എല്ലാവരും ഗ്രിഗർ പ്രഭുവിന്റെ ബംഗ്ലാവിൽ എത്തിച്ചേർന്നു.അവിടെ തളംകെട്ടി നിന്നിരുന്ന നിശബ്ദതയെ ഭഞ്ജിച്ചു കൊണ്ട് ജോൺ പറഞ്ഞു തുടങ്ങി. ''ഞാൻ ഇതുവരെ അഭിമുഖീകരിച്ചതിൽ വച്ച് ഏററവും ലഘുവായ കേസാണിത്.കേസ് തെളിയിക്കാതിരിക്കാൻ അയാൾ ചെയ്ത കാര്യങ്ങളെല്ലാം മഠയത്തരങ്ങളായിരുന്നു.ഞാൻ 'അയാൾ'എന്നു മാത്രമാണല്ലോ പറയുന്നത്.അയാളെ നിങ്ങൾക്ക് പരിചയപ്പെടുത്തിയില്ലല്ലോ .ഹാരീ..അയാളെ ഇങ്ങോട്ട് കൊണ്ട് വരൂ..'' ഹാരി ആ മുറിയിലേക്ക് കടന്നുവന്നു അവനോടൊപ്പം മററൊരാളും കൂടി ഉായിരുന്നു.അത് മററാരുമായിരുന്നില്ല ,ഡയമണ്ട് ജ്വല്ലറിയിലെ സെക്യൂരിട്ടിയായ സ്റ്റാർ ആയിരുന്നു. ''എനിക്ക് ലഭിച്ച തെളിവുകളെല്ലാം വിരൽ ചൂണ്ടിയത് ഇയാളുടെ നേർക്കായിരുന്നു.തെളിവുകളുടെ അടിസ്ഥാനത്തിൽ ഞാനിയാളെ പൊക്കി.ഇവനെക്കൊണ്ട് സത്യം പറയിക്കാൻ അധികം പ്രയാസപ്പെടേണ്ടി വന്നില്ല. ഇയാൾ യഥാർഥ കുററവാളിയെ സഹായിക്കുകയാണ് ചെയ്തത്. ഇത് ചെയ്തത് ആരെന്നും ഇവൻ പറഞ്ഞു കഴിഞ്ഞു. സ്റ്റാർ.. സത്യങ്ങളെല്ലാം പറയൂ..''പക്ഷേഅയാൾ ഒന്നും മിണ്ടാതെ പ്രതിമകണക്കേ നിന്നു. ''നിനക്ക് മടിയാണെങ്കിൽ ഞാൻ പറയാം.അതിനുമുമ്പ്...''കീശയിൽ നിന്ന് ഒരു വാച്ചെടുത്ത ശേഷം പീടെയിലിനുനേരെ നീട്ടിക്കൊണ്ട ് ജോൺ തുടർന്നു. ''ഇത് നിങ്ങളുടെയാണോ?''ഇതുകണ്ട് പീടെയിലിന്റെ മുഖം വിടർന്നു. ''അതെ എന്റെ

നഷ്ടപ്പെട്ട വാച്ച്.ഇത് എവിടെ നിന്ന് കിട്ടി?'' ''എനിക്കിത് ലഭിച്ചത് ഡയമണ്ട് ജ്വല്ലറിയുടെമുകളിലെ നില യിൽ നിന്നാണ്.'' ഇതുകേട്ടതോടെ പീടെയിലിന്റെ മുഖം ചുവന്നു. ആ മുഖം പതിയെ താഴ്ന്നു.ഇതുകണ്ട ് ജോൺ ചിരിച്ചുകൊണ്ട് പറഞ്ഞു. ''കുററസമ്മതം ഇത്ര എളുപ്പമാകുമെന്ന് കരുതിയില്ല.ഇത് തന്റെ വാച്ചല്ലെന്ന് പറയുമെന്നാണ് ഞാൻ കരുതിയത്.പക്ഷേ...പീടെയിലിനെതിരായി മറെറാരു തെളിവുകൂടി ഞങ്ങൾക്ക് കിട്ടിയിട്ടു ണ്ട്.രത്നം സൂക്ഷിച്ചിരിക്കുന്ന ലോക്കറിൽ കണ്ട രക്തവും പീടെയിലിന്റെ രക്തവും ഒരേ ഗ്രൂപ്പിൽ പെട്ടതാണ് ബി നെഗററീവ്. ശരിയല്ലേ?'' ''അതെ എങ്ങിനെ മനസ്സിലായി?'' ''പ്രഭു അത്ഭുതത്തോടെ ചോദിച്ചു. ഞങ്ങളിവിടെ വന്നപ്പോൾ പീടെയിലിന്റെ കൈയിൽ ഒരു കെട്ടുണ്ടായിരുന്നു=മുറിവ് വച്ചു കെട്ടിയതിന്റെ.പിന്നെ തിരിച്ചു പോകാൻ നേരത്ത് തറയിൽ നിന്ന് ചോരപുര ഒരു തുണിക്കഷ്ണം കിട്ടി.മുറിവ് വച്ചുകെട്ടിയ തുണിയായിരുന്നു അ ത്.അത്ടെസ്റ്റ് ചെയ്തപ്പോൾ അതിലെ രക്തം ബി നെഗററീവ്. ആണെന്ന് തെളിഞ്ഞു. സ്റ്റാറിൽ നിന്ന് എല്ലാ സത്യങ്ങളും മനസ്സിലാക്കുകയും ചെയ്തു.അങ്ങിനെ കാര്യങ്ങൾ ഇവിടെ വരെ എത്തിനില്ക്കുകയാണ്.'' ജോൺ പറഞ്ഞുനിർത്തി. താഴ്ന്നിരിക്കുന്ന പീടെയിലിന്റെ മുഖം കണ്ട് ഗ്രിഗർ പ്രഭു അവനെ അടിക്കാനോങ്ങി. അതു തടഞ്ഞുകൊണ്ട് ജോൺ പറഞ്ഞു.വേണ്ട അവനെ അടിക്കണ്ട. അവന് എന്തോ പറയാനുണ്ടെന്ന് തോന്നുന്നു. ''അതെ എനിക്കും ചിലത് പറയാനുണ്ട്.''അവൻ കടുത്ത സ്വരത്തിൽ പറഞ്ഞു.

''നിങ്ങൾ ഇത്രയും പറഞ്ഞല്ലോ ആരെങ്കിലും എന്നോട് ചോദിച്ചോ എന്തിനുവേണ്ടിയാണ് ഞാനിത് ചെയ്തത് എന്ന്? ഞാൻ പറയാം..ഞാനിതെല്ലാം ചെയ്തത് എന്റെ സാറക്കു വേണ്ടിയാണ്.എന്റെ പ്രിയപ്പെട്ട സാറ ക്കുവേണ്ടി.മാൻഹാട്ടനിലാണ് അവളുടെ വീട്.അവളുടെ അച്ഛൻ അവളുടെ കുട്ടിക്കാലത്തുതന്നെ മരിച്ചു. എല്ലാ ചുമതലയും അങ്ങിനെ അമ്മയുടെ മേലായി.അമ്മ രണ്ടാം വിവാഹം കഴിച്ചു.രണ്ടാനച്ഛൻ ക്രൂരനാ യിരുന്നു. അയാളിൽ നിന്നും അവൾ കുറേ പീഡനങ്ങൾ സഹിച്ചു. പക്ഷേ ദാരിദ്രത്തിനിടയിലും അവൾക്ക് പഠിക്കാൻ ആഗ്രഹമുണ്ടായി.പഠനത്തിന് പണമാണ് പ്രശ്നം.അവളെ പഠിപ്പിക്കുന്നതിനായി ഞാൻ ക്ലബ്ബി ലേക്കും സ്പോർടിസിനും എന്നൊക്കെ പറഞ്ഞ് അച്ഛന്റെ കൈയിൽ നിന്നും പണം വാങ്ങി. അവളുടെ പഠനം തീരാൻ ഏതാനും മാസങ്ങൾ ബാക്കിനില്ക്കെയാണ് നടുക്കിപ്പിക്കുന്ന ഒരു വിവരം ഞങ്ങൾ അറിയുന്നത്.സാറക്ക് തൊണ്ടയിൽ കാൻസറാണ്.ഈ കാൻസർ മാററുന്നതിനുള്ള ശസ്ത്രക്രിയക്ക് വലിയൊരു തുക ചിലവാകും.ഇത്ര യും വലിയ തുക ചോദിച്ചാൽ ഡാഡി തരില്ല.കൂടാതെ പിന്നാലെ കുറേ ചോദ്യങ്ങളും വരും.ഇതിനൊന്നും ഇടവരു ത്താതെ പണം സ്വരൂപിക്കാൻ ഞാൻ കണ്ട വഴി ഇതാണ്.എന്നോട് ക്ഷമിക്കൂ അച്ഛാ.''അവൻ പറഞ്ഞു നിർത്തി.

കുറച്ചുസമയം ആരും ഒന്നും മിണ്ടിയില്ല.ആ നിശബ്ദതയെ മുറിച്ചുകൊണ്ട ജോൺ പറഞ്ഞു.''ഇവന്റെ ആവശ്യം ന്യായമാണ്.ആ ഓപ്പറേഷനുവേണ്ടിയുള്ള തുക കൊടുക്കണമെന്നാണ് എന്റെ അഭിപ്രായം.ഇവരുടെ സ്നേഹം സത്യമാണെങ്കിൽ കാൻസറിനെ അതിജീവിച്ച് സാറ തിരിച്ചുവരും. ഇവർ ഒന്നിച്ച് ജീവിക്കും.'' ഇത്രയും പറഞ്ഞ് ജോൺ അവിടെ നിന്നും പുറത്തിറങ്ങി.പീടെയിൽ ഗ്രിഗർ പ്രഭുവിനെ കെട്ടിപ്പിടിച്ചു.പ്രഭുവിന്റെ കണ്ണുകളും നിറയുന്നുണ്ടായിരുന്നു.അവർ ആലിംഗനവിമുക്തരായപ്പോഴേക്കും സന്ധ്യക്ക് കൂട്ടിൽ ചേക്കേറാൻ തിടുക്കം കൂട്ടുന്ന പക്ഷിയെ പോലെ അവരുടെ കാർ അവിടെ നിന്നും പാഞ്ഞുപോയിരുന്നു



ARK